# ഭവാനി.

(വിശുദ്ധശൃംഗാരഖണ്ഡകാവ്യം)





ഗ്രന്ഥകൎത്താ

എം. ആർ. കൃഷ്ണവാര്യർ ബി. ഏ., എൽ. ടി.



ബി. വി. ബുക്ക്ഡിപ്പോ & പ്രിൻറിംഗ് വർക്ക്സ

തിരുവനന്തപുരം.

1935] [വില അണ ൬.

# ശുദ്ധിപത്രം

| വശം | ശ്ലോകം | വരി | അശുദ്ധം | ശുദ്ധം. |
|---|---|---|---|---|
| ൧ | ൩ | ൨ | വദച്ചു | വളച്ചു |
| ൧ | ൩ | ൩ | പ്പൂച്ചെടി കക്കിടയ്ക്കു | പ്പൂച്ചെടി കൾക്കിടയ്ക്കു |
| ൧൧ | ൫൧ | ൨ | മമ്മയിൽ | മമ്മയാൽ |
| ൧൧ | ൫൧ | ൩ | അവ്വണ്ണ | അവണ്ണ |
| ൧൭ | ൯൪ | ൧ | ഫോട്ടോം | ഫോട്ടോ |
| ൧൯ | ൧൦൬ | ൨ | ച്ചുറക്കൊ | ച്ചുറക്കെ. |
| ൧൯ | ൧൦൯ | ൪ | മറച്ചു | മറച്ചു. |
| ൨൪ | ൧൪൧ | ൨ | മാഭ്യർത്ഥനി | മാഭ്യർത്ഥന |
| ൨൬ | ൧൪൭ | ൨ | പരമാർത്ഥ | പരമർത്ഥ |
| ൨൭ | ൧൬൪ | ൧ | ചെയ്യോനതി | ചെയ്യേനതി |
| ൨൮ | ൧൭൧ | ൩ | സ്പർശ്ശന | സ്പർശന |
| ൨൮ | ൧൭൧ | ൪ | കെട്ടുത്തു | കെട്ടുത്ത |
| ൩൨ | ൧൮൬ | ൪ | ടുന്നങ്ങിളു | ടുന്നുണ്ടിളു |
| ൩൪ | ൧൯൯ | ൪ | വഴിയ്ക്കുതാ | വഴിക്കിതാ |
| ൩൭ | ൨൧൧ | ൨ | ടും | ഢം |

# ഭവാനി



ഭവാനി—വിദ്യാൎത്ഥിനി—കൂട്ടിൽനിന്നു പെൺ-
കിളിക്കിടാവെന്നതുപോലെ ഭംഗിയിൽ,
ഭയന്നിറങ്ങീ മണിമച്ചിൽനിന്നു, ഇ-
വനത്തിൽനിന്നും മൃഗബാലപോലവേ. ൧

ഇറങ്ങി ഹൎമ്മ്യത്തിനകത്തുനിന്നു, പൂ-
നിലാവുപോലേ മതിയിങ്കൽനിന്ന, വൾ
ഇടംവലം നോക്കിയൊഴിഞ്ഞു സംഭ്രമി-
ച്ചിഭേന്ദ്രനെപ്പോലെ, നടന്നു നീങ്ങിനാൾ. ൨

കടന്നു വീട്ടിന്റെ പുറപ്പുറമ്പിലേ-
ക്കമൊൻവളച്ചുള്ളൊരു വാതിൽ, വാടിയിൽ
കരേറി, യപ്പൂച്ചെടികൾക്കിടയ്ക്കു സ-
ഞ്ചരിച്ചു ശീഘ്രം ശലഭംകണക്കവൾ. ൩

ഒളിക്കുളൎപ്പൂവനികയ്ക്കകത്തു; തെ-
ല്ലൊഴിഞ്ഞതാം മൂലയിലെത്തി മുഗ്ദ്ധയാൾ
ഒളിച്ചുനിന്നാൾ, വഴിതെറ്റിവന്നു വീ-
ണൊലിച്ചു തീൎത്ഥംപടി കാടിമോന്തയിൽ ൪

പ്രതീക്ഷപോലെ, പ്രിയഭാസുരോത്സവ-
പ്രതീക്ഷണം കണ്ണിനു കിട്ടിടായ്കയാൽ,
പ്രതീപ്രശങ്കാഭയസങ്കടോദയ-
പ്രതീതിയുണ്ടായി തുലോമവൾക്കുടൻ. ൫

ഇരുണ്ടുണഞ്ഞന്തിയിലത്ര ഗാഢമാ-
യിരുന്ന നിശ്ശബ്ദതയക്കൃശാംഗിയിൽ
ഇണക്കിയുൾക്കണ്ണു; ഒരാൾക്കു ചുററമു-
ള്ളവസ്ഥപോലായിട്ടുമേ മനസ്ഥിതി. ൬

വരാഭകോലും മണിദീപമെന്നപോ-
ലഭംഗുരസ്നേഹമൊടത്ര നാൾക്കുനാൾ
വളർത്തി ലാളിച്ചിട്ടുമച്ഛനമ്മമാ-
രറിഞ്ഞിടില്ലേ ബഹുഗൂഢവൃത്തികൾ? ൭

മഹാഭിമാനം കലരും പിതാവിനി-
മലീമസവ്യാജവിഹാരവൃത്തികൾ
മനസ്സടയ്ക്കാ; കുലശുദ്ധികാത്തുക-
ത്തിരിക്കുവാനുള്ളവരാണു കന്യകൾ. ൮

സതീവ്രതശ്രേഷ്ഠതയേ പുകഴ്ത്തുമ-
സ്സതീത്വരിസ്സാഹസവൃത്തി കേൾക്കുകിൽ
ചിരിക്കയില്ലേ? പരിഹാസപാത്രമാ-
യിരിപ്പതിൽ ഭേദമൊരാൾ മരിക്കയാം. ൯

ഗുരുക്കളെല്ലാമറിയാതെ, ഗൂഢമാം
വഴിക്കിറങ്ങുന്നതു യോഗ്യമാകുമോ?
ഗുരുത്വമല്ലേ സകലാഭിവൃത്തികൾ-
ക്കിളക്കമില്ലാത്തടിവാരമൂഴിയിൽ? ൧൦

ഇതൊന്നുമോക്കാതെ പഠിപ്പുകാരി, ദു-
ഷ്പ്രലോഭനാധീനതയാർന്നതത്ഭുതം!
ഇഹാംഗ്ലവിദ്യാഭ്യസനത്തിനുള്ളതാം
ഫലോദയം പെണ്ണിനു തോന്ന്യവാസമോ? ൧൧

ഖലനോൽക്കടോൽക്കണ്ഠ മുഴുത്തിടത്തുകൈ-
ലതയ്ക്കണിഞ്ഞീടിന കാപ്പുപോലവേ,
ഘടിച്ചിരിയ്ക്കും ഘടികാരമംഗനാ-
ലലാമമസ്വാസ്ഥ്യമൊടാശു നോക്കിനാൾ. ൧൨

അടിച്ചതില്ലാറിനിയഞ്ചുമാത്രയു-
ണ്ട;ടക്കുവാനായരുതാത്ത വാഞ്ഛയാൽ
കുറച്ചുനേരത്തിനുമുമ്പു വന്നുചേ-
ർന്നതാണു സങ്കേതതലത്തിലോമലാൾ. ൧൩

തിളച്ചിടുന്നാഗ്രഹതീക്ഷ്ണതയ്ക്കു നേ-
ർക്കകത്തു വീഴാതെ,യടുത്തമാത്രയിൽ
തിരിച്ചുപോക്കു; പദമൊന്നു തെററിയാ-
ലധഃപ്പതിയ്ക്കുന്നു വധൂജനം സഖി! ൧൪

ഒരൊററയാം മാത്ര മനുഷ്യർ, ജീവിത-
പ്രവാഹഘട്ടങ്ങളിൽ വിട്ടുപോകുകിൽ,
ഒടുക്കമാ ന്യൂനതമൂലമെത്രക-
ണ്ടനർത്ഥമുണ്ണും? പണി നിർണ്ണയിക്കുവാൻ. ൧൫

തലേദ്ദിനം കിട്ടിയ കാമലേഖന-
ത്തിലേ മധുസ്യന്ദികളാം പ്രശംസകൾ
'തലയ്ക്കുകേറി'ത്തരുണിക്കു 'നൊസ്സിയാ-
യിരുന്നു' ബുദ്ധിക്കു വിവേകശക്തികൾ. ൧൬

എഴുത്തിലക്കാമുകനാംഗ്ലഭാഷയിൽ
കുറിച്ചു രാഗാമൃതമഞ്ജുവാണികൾ
'എളുപ്പമോ' ഹന്ത! മറക്കുവാൻ? 'മനം-
കുതിച്ചിടുന്നുണ്ടു'വനോടുചേരുവാൻ. ൭

വിശിഷ്ടവിദ്യാലയവാർഷികോത്സവ-
പ്രസംഗപീഠത്തിനടുത്തിരുന്നനാൾ
വിലോകനത്താൽ സമനുഗ്രഹിച്ചൊര-
പ്രഭാതസൂര്യോപമനെത്ര സുന്ദരൻ! ൮

വിദേശവസ്ത്രാഭരണങ്ങളോടുമ-
സ്സുഗന്ധതൈലങ്ങളണിഞ്ഞണഞ്ഞയാൾ,
വിളക്കുപോലെ ശലഭങ്ങളേ, വശീ-
കരിച്ചു വിദ്യാർത്ഥിനിമാരെ മേൽക്കുമേൽ. ൯

പരസ്പരം മത്സരബുദ്ധിയോടു തൽ-
പ്രസാദലബ്ധിയ്ക്കു സഭാതലസ്ഥകൾ
'പെണിഞ്ഞി'തെന്നാലതിനുള്ള യോഗ'മീ-
ഭവാനിയമ്മയ്ക്കു ലഭിച്ചു മിയ്ക്കതും. ൧൦

ഒരാളുമേതും ഗ്രഹിയാതെയസ്സഭാ-
ദിനത്തിലുണ്ടായ വികാരമോമലാൾ
'ഒതുക്കിവെച്ചാ'ളകതാരി,ലുഗ്രമാം-
മരുന്നിനേപ്പോലൊരു തീക്കുടുക്കയിൽ. ൧൧

കിരാതനേണത്തിനെയെന്നപോലെ,യീ-
വരാംഗിയേ 'കൈവശമാക്കിവെയ്ക്കുവാൻ
സ്മരാഭനാം കാമുകനാശു വീശിയി-
ട്ടൊരാക്കുരുക്കിൽ' സുകുമാരി കേറിനാൾ. ൧൨

മേനം കവന്ന'ന്നുതുടങ്ങിയക്കാലാ-
ഗൃഹത്തിൽനിന്നും കൃശഗാത്രി നാൾക്കുനാൾ
മടങ്ങിടുമ്പോൾ' നിഴൽപോലെ, പിൻവശ-
ത്തടുത്തുകൂടീ കമനീയകാമുകൻ. ൧൩

കടാക്ഷവിക്ഷേപണമാഗ്ഗമായുമുൽ-
ക്കടാന്തരായും തരുണിയ്ക്കു ചേക്കുവാൻ
വിടശ്രീമൻ—കാമുകവേഷഭൂഷിതൻ—
വിടാതെ കൂടീ പുറകേ കുറച്ചുനാൾ. ൧൪

വിചിത്രമോരോ വിടവിദ്യ; മാനസം-
കവന്ന കാമോപമനായ കാമുകൻ
വിശിഷ്യവിദ്യാത്ഥിനിയഭ്യസിയ്ക്കുമാ-
റൊളിച്ചു കാണിച്ചുകൊടുത്തു നാൾക്കുനാൾ. ൧൫

പരിഷ്കൃതക്ഷുദ്രകൃതിവ്രജങ്ങളേ
പഠിച്ചു ശുദ്ധാശയമന്നു തയ്യലാൾ
പകച്ചു തൽക്കാമുക കൗശലങ്ങളാൽ
പതിച്ചുവല്ലാത്ത വികാരവഹ്നിയിൽ ൧൬

കുറച്ചു തൽപ്രേരണകൾക്കധീനയായ്-
വരുന്നവിദ്യാത്ഥിനിയെന്നു കണ്ടവൻ
കുറിച്ചുപുലേഖനമെന്നു വാടിതൻ-
വളപ്പിലന്യോന്യമടുത്തു കാണുവാൻ. ൧൭

എഴുത്തിലെത്തിച്ചേരപേക്ഷ തള്ളുവാ-
നശക്തയായിട്ടു ഭവാനിയീവിധം
'എടുത്തുചാടി,' ക്കുളുർപുഷ്പവാടിക-
യ്ക്കകത്തു വന്നാളിരുളാർന്നൊരന്തിയിൽ. ൧൮

വിശുദ്ധമാം ജീവനമാർന്നു, വാണൊരി-
ഝഷാക്ഷി, മത്സ്യംസ്വകവേധസാധനം
'വിഴുങ്ങിടും'പോലെ,യെഴുത്തിലുള്ളതാം
ഝഷാങ്കസന്ദേശമഹോ! നുകന്നതാം. ൨൯

തിരിച്ചുപോയീലവ,ളാറു മന്ദമാ-
യടിച്ചിടുന്നു മണി കോട്ടവാതിലിൽ,
'തികച്ചു'മുൽക്കണ്ഠ ശമിച്ചു; ഭിത്തിമേൽ
കടന്നു കേറുന്നിത തന്റെ കാമുകൻ! ൩൦

'അരക്ഷണംകൊണ്ട'തിദക്ഷ,നുഗ്രമാം
ഭുജംഗമംപോലെ, യിഴഞ്ഞു ഭിത്തിമേൽ
അലക്കുളുർക്കാവിലെടുത്തു ചാടി,യു-
ള്ളുലച്ചു ബാലയ്ക്കാളിഭ്രൂരുഹങ്ങളും. ൩൧

അസംശയം സ്വാന്തമദാന്ധനായിടും
ഗജാധിപൻപോലെ, സുഗന്ധമാർന്നവൻ
അടുത്തു തല്പത്തിനിതന്റെ ഗാഢസം-
ഗമത്തിനായ്ക്കൊതിപൂണ്ടു കൌതുകാൽ. ൩൨

അധർമ്മമാം കാമുകകാമുകീരഹഃ-
സ്വാതന്ത്ര്യസമ്മേളനമത്ര കാണുവാൻ
അസഹ്യമായി പ്രകൃതീശ്വരി, ക്ഷപാ-
തമസ്സു വീശിക്കളുർവാടി മൂടിനാൾ. ൩൩

കഴിഞ്ഞു മാസം ചിലതാംഗ്ലബാലികാ-
കലാലയത്തിന്നു ഭവാനി പൂർവ്വവൽ.
'കടക്കമാറില്ല', വളന്ന കുട്ടി പാൽ-
കുടിയ്ക്കുവാനമ്മയെയാശ്രയിക്കുമോ? ൩൪

വിനാശമല്ലേ ഫലമേകദേശമീ-
വിദേശമാതാവിലകൂട്ടി നാൾക്കുനാൾ
തരുന്ന പാൽ 'കണ്ണുമടച്ചു' ബാലികാ-
ജനങ്ങൾ വാങ്ങി സ്വയമാസ്വദിയ്ക്കുകിൽ? ൩൫

ഒരന്യഭാഷാപഥമേറി വിദ്യയ-
ഭ്യസിയ്ക്കുവാൻ ബാലകളേ നടത്തുകിൽ,
ഒടുക്കമുണ്ടാവതസംസ്കൃതാശയ-
സ്വഭാവഭാവം കലരുന്ന പൌരികൾ. ൩൬

സ്വഭാഷയേ 'ത്തള്ളി'യൊരന്യഭാഷയിൽ
സ്വയം കലാഭ്യാസരസം സ്വദിയ്ക്കുകിൽ
സ്വതന്ത്രചിന്താങ്കുരശക്തിയുക്തമാം
സ്വഭാവധൈര്യം വരുമോ കിടാങ്ങളിൽ? ൩൭

സ്വഭാഷയാം മാതൃപയസ്സു തള്ളിയീ-
വിദേശഭാഷാമധുവാസ്വദിയ്ക്കയാൽ
സ്വരാജ്യമാം സ്വർഗ്ഗതലത്തിലെത്തുവാ-
നശക്തരാകുന്നിതു നമ്മൾ നാൾക്കുനാൾ. ൩൮

വിദേശവസ്ത്രാഭരണങ്ങളാൽ, ത്രപാ-
വിഹീനമാം വേഷമണിഞ്ഞു ബാലകൾ
വിവേകമില്ലാത്തവരായി കഷ്ടമീ-
വിദേശവിദ്യാഭ്യസനക്രമത്തിനാൽ. ൩൯

വിലോഭനാധീനവികാരദീപ്തിയീ-
വിദേശവിദ്യാഭ്യസനം കൊഴുക്കയാൽ
വിശിഷ്യ വിദ്യാർത്ഥിനികൾക്കുദിക്കുമോ
വിശുദ്ധചാരിത്രവിചാരശക്തികൾ? ൪൦

വശത്തു സീമന്തമണിഞ്ഞു, ലേസു, 'കൈ-
വലത്തി'ലേന്തി, സ്വരവേഷഭാഷയിൽ
ഭൃശം 'മെദാമ്മത്തര'മാണു വിദ്യയ-
ല്ലശങ്കമിങ്ങാലകളഭ്യസിപ്പതും. ൪൧

വിദേശഭാഷാപരിശീലനത്തിനാ-
ലിവണ്ണമുണ്ടാം കുറവീ ഭവാനിയിൽ
വിടന്നുകാണായി; പഠിയ്ക്കിലെന്തിനി-
പ്പഠിച്ചതില്ലെങ്കിലുമെന്തു കാമിനി? ൪൨

തനിച്ചിരിയ്ക്കുന്നിതു തമ്പി പൂമുറി-
യ്ക്കകത്തു, കണ്ണാടിയിലുള്ള റാന്തലിൽ
തളർന്നകത്തും തിരിപോലെ, യുള്ളിലും
പുറത്തുമയ്യോ! പുകയുന്നരീതിയിൽ. ൪൩

വിടർന്ന പൂവാടി, വിസങ്ങളല്പമാ-
യുലഞ്ഞു, മീനോടിനടന്നു, ജീവനം
കലങ്ങിയ 'പ്പത്മിനി' സൂക്ഷ്മദൃഷ്ടികൾ-
ക്കതീതശുദ്ധാശയയെന്നു കണ്ടിടാം. ൪൪

മുറിയ്ക്കകം വിട്ടു വെളിയ്ക്കിറങ്ങിടാ-
തിരിയ്ക്കയാൽ, ശോഭനസൂര്യരശ്മികൾ
മുറയ്ക്കു കിട്ടാത്തൊരു വല്ലിപോലവേ
വിളർത്തു ശോഷിച്ചു വിളങ്ങി സുന്ദരി. ൪൫

സ്വപുസ്തകം മുമ്പിലതാ തുറന്നുവ-
ച്ചിരിയ്ക്കിലും, പൂമുലമൊട്ടു വായിലായ്
കിടക്കിലും തെല്ലു നുകർന്നിടാത്തതാം
കിടാവുപോലായവൾ വാണു ചിന്തയിൽ:— ൪൬

"ഇതെന്തു കഷ്ടം? ശ്രവണത്തിലെന്നോടൊ-
ന്നരച്ചപോലേ പ്രിയനായ കാമുകൻ
ഇതേവരെയ്ക്കെന്റെ വിവാഹകാൎയ്യമായ്-
വരാത്തതെന്തെന്നറിയുന്നതില്ല ഞാൻ. ൪൧

"മലർക്കുളൎക്കാവിനകത്തുവെച്ചു,മ-
ന്മഥന്റെ സാക്ഷിത്വമിയന്നൊരന്തിയിൽ
മനസ്സഴിഞ്ഞോതിയ സത്യവാചകം
മറന്നുപോയോ മമ ജീവനായകൻ? ൪൨

"ചെവിയ്ക്കു പൂന്തേനൊലിചേൎത്ത വാക്കു തെ-
ല്ലവിശ്വസിപ്പാനവകാശമെന്തുവാൻ?
പവിത്രമാകുന്നനുരാഗമന്യഥാ
ഭവിയ്ക്കയില്ലെന്നു സമാശ്വസിയ്ക്കുവൻ. ൪൩

"നിരാശകൈക്കൊണ്ടിട്ടുമാശയത്തെ ഞാ-
നൊരാഴ്ചകൂടി ക്ഷമയോടിരുത്തിടാം;
മഴയ്ക്കു വേഴാമ്പലൊരാറുമാസമാ-
യുഴന്നു കാലം കളയുന്നതില്ലയോ? ൪൪

"പ്രതാപവാനായി വസിച്ചിടുന്ന തൻ-
പിതാവിനെക്കണ്ടൊരനുജ്ഞ വാങ്ങുവാൻ
പ്രയാസമുണ്ടായിവരാ;മമാന്തമെൻ-
പ്രിയാനുഗന്നായതുമൂലമായിടാം. ൪൫

"വരും; സ്വതാതന്റെയനുജ്ഞവാങ്ങിയെൻ-
പിതാവിനോടൎത്ഥനചെയ്തു മൽപ്രിയൻ
വരിയ്ക്കുവാനെന്നെ; വൃഥാപി സംശയം
പിടിച്ചു കത്തിപ്പടരുന്നതെന്തുവാൻ? ൪൬

"മറപ്പതുണ്ടെങ്കിലുമെൻെറയമ്മത-
ന്മനസ്സിലെന്തോ വലുതായ ശങ്കകൾ,
മഹാമഴയ്ക്കുഭ്രഗണങ്ങൾപോലെ, മേ-
ലുയൎന്നു കേറുന്നതു കാണ്മതുണ്ടു ഞാൻ. ൭൩

"അതീവ ലജ്ജാകരമാം നിഗൂഢസം-
ഗമാൽ സ്വകന്യാനില കൈവെടിഞ്ഞ ഞാൻ
സതീത്വരൊത്തെങ്ങിനെയാണു, തൽക്കലാ-
ഗൃഹത്തിനുള്ളിൽ പെരുമാറിടുന്നതും? ൭൪

"പഠിച്ചതെല്ലാം മതി; ഞാനിതേവരെ-
യ്ക്കുരുക്കഴിച്ചീടിന പുസ്തകങ്ങളാൽ
പ്രയോജനം കിട്ടിയതെന്തു? പാപമാം
കുഴിയ്ക്കകത്താത്ര പതിച്ചതില്ലയോ? ൭൫

"കലാലയത്തിന്നു ഗമിച്ചിടാതെക-
ണ്ടിരിപ്പതെന്തെന്മകളെന്നു നാൾക്കുനാൾ
കനിഞ്ഞു ചോദിച്ചറിയാതെ ഹേതു, സ-
ന്തപിച്ചിടുന്നു പരമച്ഛനമ്മമാർ. ൭൬

"വിദേശവിദ്യാലയമേ! യഥാൎത്ഥമാം
വിനോദവിജ്ഞാനപഥം ത്യജിയ്ക്കയാൽ,
വിപത്തണയ്ക്കുന്ന വിലോഭനോദയോ-
ത്സവങ്ങളാൽ നീയിഹ നിൻെറ മക്കളിൽ." ൭൭

വിചാരമീമട്ടുളവായി; മേൽഗതി-
യ്ക്കസാദ്ധ്യമായിട്ടൊരു പങ്കവീഥിയിൽ
വിലങ്ങിവീണുള്ളൊരു വണ്ടിപോലെ, താ-
ണിരുന്നു വിദ്യാൎത്ഥിനി ചന്ദ്രരാലയിൽ. ൭൮

തുറന്നതാം വാതിലിലൂടെ,യമ്പിളി
ത്തുഷാരവെള്ളിക്കതിർപോലെ, രാത്രിയിൽ
തുലോം പ്രശാന്താഭ കലൎന്ന ബാലികാ-
സവിത്രി വന്നമ്മുറിയിൽ കരേറിനാൾ.

'മനോവിചാര' ത്തൊടിരുന്ന തന്മകൾ-
ക്കടുത്തു ചെന്നമ്മ, കിടാവിനെത്തുമല്
മണത്തു നക്കും പശുപോലെ, മാറുമേ
ത്തണച്ചു ചുംബിച്ചു പുറംതലോടിനാൾ.

അഖണ്ഡചിന്താകുലയായ ബാല,യു-
ള്ളഴിഞ്ഞു ലാളിച്ചു വളൎത്തമമ്മയിൽ
അവ്വണ്ണമാശ്ലേഷിതയായ നേരമാ-
ണറിഞ്ഞതാമ്മാതൃസമാഗമോത്സവം. ൩൰൧

പരിഭ്രമിച്ചിട്ടെഴുന്നേററു കൊള്ളുവാ-
നൊരുങ്ങിടും പുത്രിയെയസ്സവിത്രിയാം
പതുക്കെയെമ്പോടു തടഞ്ഞു; മൊട്ടിനോ-
ടടുത്തു പൂപോലെയിരുന്നു ചേൎത്തുടൻ. ൩൰൨

പ്രലോഭനീയാകൃതിപൂണ്ട പുത്രിയേ
വിലോകനം ചെയ്തു വളൎത്തശങ്കയാൽ
തലോടി വാത്സല്യമൊടെങ്കലും, വ്യഥാ-
ബലോദയത്തോടുമിവണ്ണമോതിനാൾ:— ൩൰൩

"ഭവാനി, കുഞ്ഞേ, മകളേ, പറിയ്ക്കുവാ-
നിരിയ്ക്കുവേ ദുൎഭരമായ ചിന്തകൾ
ഭവിച്ചതായിപ്പല ലക്ഷണങ്ങളും
സ്ഫുരിച്ചുകാണുന്നിതു നിന്മുഖത്തു ഞാൻ. ൩൰൪

“കുറച്ചുനാളായ് സുഖമില്ലയെന്നു നീ
പറഞ്ഞു, പോകാതയി, പാഠശാലയിൽ
കുറിച്ചുമേന്മേലവധിയ്ക്കപേക്ഷയേ
മുറയ്ക്കയയ്ക്കുന്നിതു മൂലമെന്തുവാൻ? ൫൫

“ചികിത്സ ചെയ്യാനൊരു നല്ല വൈദ്യനേ
വരുത്തുമല്ലോ തവ താതനോമനേ!
ചിരം മറയ്ക്കാതിനിയാശു ദീനതാ-
സ്വഭാവമെന്തെന്നുരചെയ്ക തങ്കമേ! ൫൬

“ശരീരമയ്യോ! മകളേ, ചടച്ചു നീ
ശരിയ്ക്കു ഭക്ഷിയ്ക്കുവതില്ല നിർണ്ണയം;
ശരീരമാദ്യം ഖലു ധർമ്മസാധനം,
പ്രമാണമുണ്ടായതു വിസ്മരിയ്ക്കയോ? ൫൭

“ഉരുപരീക്ഷാദിയൊടും കിടങ്ങളി-
ങ്ങെരുകഴിയ്ക്കുന്നിതു പുസ്തകങ്ങളേ
ഉണങ്ങിടുന്നു തനുവും മനസ്സുമെ-
ന്നെണ്ണുന്നു നോക്കുന്നു കലാധികാരികൾ? ൫൮

“ഉറക്കമൂണും ശരിയായ് നടത്തിടാ-
തുപദ്രവം തട്ടിടുമേറ്റ രാപ്പകൽ
ഉഴന്നു വായിപ്പതുമൂലമായിടാ-
മുടഞ്ഞതീ’ന് നടലെൻറയോമനേ! ൫൯

“ഇനിയ്ക്കു വേറിട്ടൊരു സംശയം തുലോം
ജനിച്ചിടുന്നു; ജനയിത്രിയാകയാൽ
ഇനിക്കുറച്ചൊന്നതിനെക്കുറിച്ചു നീ
തനിച്ചിരിയ്ക്കുന്തരസാ പറഞ്ഞിടാം. ൬൦

"ഒളിയ്ക്കുവാൻ നീ പരമുദ്യമിയ്ക്കിലും
വെളിയ്ക്കു കാണുന്ന വികാരചേഷ്ടകൾ
'വിളിച്ചുരപ്പൂ' വിപുലാനുരാഗമുൽ-
ഗളിച്ചിടുന്നൂ ഹൃദയത്തിലെന്നു തേ. ൧൫

"മഹേളമാക്കന്മകളേ, മനോഭവൻ
മനസ്സിനേകും ബഹുസംഭ്രമങ്ങളെ
മറച്ചിടാമോ? 'നിഴലിച്ചുകണ്ടിടാ'-
മതത്ര്യും തന്മുഖദർപ്പണങ്ങളിൽ ൧൬

"പഠിച്ചിടുമ്പോൾ പ്രഥമാശ്രമാശ്രയ-
പ്രവൃത്തിചെയ്യേണ്ടവരായ കുട്ടികൾ
പരിജ്വലിയ്ക്കും വിഷയപ്രവേശന-
പ്രസക്തികാണിപ്പതു 'കാലവൈഭവം'! ൧൭

"വെടിക്ക, വിശ്വാസപുരസ്സരം, നിന-
ക്കടിച്ചുപോയോ പ്രതിപത്തിയേകനിൽ?
നദിയ്ക്കു ചേരും കടലോ? സുമങ്ങളേ
മദിച്ചു മർദ്ദിയ്ക്കുമളിപ്രമാണിയോ?" ൧൮

ഇവണ്ണമോതിജ്ജനയിത്രി പുത്രിത-
ന്നവർണ്ണ്യമാം കുന്തളനീരദാളിമേൽ
ഇണക്കി തങ്കക്കരവാത്തലോടലാ-
മനർഘമിന്നൽപ്പിണരിന്റെ ലീലകൾ. ൧൯

അമൂല്യവാത്സല്യവികാസമമ്മയീ-
വചശ്ശിരശ്ശങ്കരമർദ്ദനങ്ങളാൽ
അടുത്തു കാണിച്ചുളവാത്മജയ്ക്കക-
ത്തുയന്റ വിസ്രംഭവിഷാദചിന്തകൾ. ൨൦

വിളഞ്ഞു മററാരുമറിഞ്ഞിടാത ക-
ണ്ടൊളിച്ചു നിന്നീടിന ചിത്തവൃത്തികൾ,
വിരിഞ്ഞു പൊട്ടീടിന മാതളങ്ങയിൽ
കുരുക്കൾപോലെ, വെളിവായി മിക്കതും. ൰൯

ഉദീൎണ്ണബാഷ്പത്തൊടു പുത്രിയമ്മത-
ന്നുരസ്സിലായിത്തല ചാച്ചുവെച്ചുടൻ
ഉദൂഢവിസ്രംഭഭരം പരം 'ത്തുറ-
ന്നുരച്ചിതേ' താദൃശഗൽഗദോക്തികൾ:— ൨൰

"സമസ്തമമ്മേ, മമ തെററു സാദരം
ക്ഷമിക്കണേ! താവകലാളനക്കു ഞാൻ
സമർഹമാം ഭാജനമല്ല; ദുർവ്വിഷം
വമിച്ചിടും ഘോരഭുജംഗിയേക്കിൽ. ൨൰൧

"കൊതിച്ചു ലാളിച്ചു വളർത്തി, യോഗ്യമാം-
സ്ഥിതിക്കു ചേരുംപടിയ ത്ഥനമ്മമാർ;
ചതിച്ചു ഹാ! നന്ദിനി നിങ്ങളേ, മനോ-
ഗതിക്കു വക്രതമെടുത്തുകൊൾകയാൽ. ൨൰൨

"പ്രിയപ്പെടും നിങ്ങളറിഞ്ഞിടാതെ ഞാ-
നമന്ദ'മൂന്നി' പ്രതിപത്തിയേകനിൽ;
പ്രതിജ്ഞ ധൂൎത്തൻ 'നിറവേററി'ടായ്കയാ-
ലകത്തു ദുഃഖം വളരുന്നു നാൾക്കുനാൾ. ൨൰൩

"മനസ്സു ഞാനൂന്നിയതാരിലെന്നുമാ-
ക്കധീനമായെന്നുമെനിക്കുരക്കുവാൻ
മനസ്സിലായില്ല;നുരാഗഭാജനം
മറക്കയാൽ തന്നുടെയൂരുപേരുകൾ. ൨൰൪

"മദീയപാണിഗ്രഹണത്തിനച്ഛനോ-
ടനുജ്ഞവാങ്ങാൻ വരുമെന്നു കാമുകൻ
മദാന്ധയാമെന്നോടുരച്ചു, 'വേദവാ-
ഗ്വിലാസ'മായിട്ടതു വിശ്വസിച്ചു ഞാൻ. ൮൩

"വരാത്തയാലിന്നു വരയ്ക്കു,മെന്മനം
നിരാശയിൽത്തന്നെ നിലീനമായ്ത്തുലോം;
ധരാധിവാസം നരകാധിവാസമായ്-
വരാതിരിയ്ക്കാനിനി 'യീശനാശ്രയം'." ൮൪

സഗൽഗദം പുത്രിയുരച്ചിവണ്ണമ-
സ്സവിത്രിതൻ പൂമടിയിൽ കമിഴ്ന്നുടൻ
സഹിയ്ക്കവയ്യാത്ത വിഷാദമാന്നു, സ-
മ്പതിച്ചു കണ്ണീർ ചൊരിവാൻ തുടങ്ങിനാൾ. ൮൫

സ്വനന്ദിനിയ്ക്കുള്ളൊരു തീവ്രസങ്കട-
സ്വരൂപമേവം വെളിവായവേളയിൽ
സ്വതഃ പ്രശാന്താത്മകമായ തന്മനഃ-
സ്വഭാവമമ്മയ്ക്കു പകർന്നു മിയ്ക്കതും. ൮൬

മകൾക്കെഴും ദുസ്സഹമായ സങ്കടം
പകർന്നു മാതാവനതാപശക്തിയാൽ
'പുകഞ്ഞ കണ്ണീർ' ചൊരിയുന്ന പുത്രിതൻ-
പുറം തലോടിപ്പുനരേവമോതിനാൾ:— ൮൭

"കരഞ്ഞിടായ്കെന്മകളേ, കടുപ്പമായ്-
കഥിച്ചു ഞാനെങ്കിലുമീയവസ്ഥയിൽ
കരൾക്കു 'പുണ്ണിൽതവകൊള്ളി' വെച്ചിനി-
ക്കേഴററിടുന്നീ' ല്ലിഹ വാക്ശരങ്ങളാൽ. ൮൮

"ധരിയ്ക്ക നീ, യിസ്മരപാരവശ്യമ-
ങ്കുരിയ്ക്കുമാറാക്കിയ കാമസൂനവേ
തിരിച്ചറിഞ്ഞീടുവതിന്നു തക്കതാ-
യിരിയ്ക്കുമൂഹങ്ങളുമൊന്നുമില്ലയോ? ൮൯

"വഴക്കുകൊണ്ടില്ല ഫലം'; നിനക്കു ഞാ-
നുഷയ്ക്കു ചേരേണ്ടൊരു ചിത്രലേഖ മേൽ;
'തെഴയ്ക്കു'മാതങ്കമൊതുക്കി മാർഗ്ഗണാ-
കഴിയ്ക്കുവാനുള്ളൊരു മാർഗ്ഗമാക്കണം. ൯൦

"വരട്ടെ കുഞ്ഞേ, വലുതാം നിരാശയിൽ
പതിയ്ക്കുവാനോർമ്മയിൽനിന്നുമഞ്ജസാ
വരയ്ക്ക, നീ നിന്നുടെ കാമുകന്നെഴും
സ്വരൂപമേറക്കുറെയൊത്തരീതിയിൽ. ൯൧

"ഇനിയ്ക്കെഴും ബുദ്ധിയുമെന്റെ വിത്തവും
ജ്വലിച്ചിടും പ്രേരകശക്തിയും തുലോം
ഇനിസ്സുതേ, ത്വൽപ്രിയമാർഗ്ഗണാർത്ഥമായ്
'ബലിയ്ക്കു വെയ്ക്കാം' ബത! ദുഃഖിയായ്ക്കനീ." ൯൨

സമാശ്വസിച്ചീമൊഴി കേട്ടുപെൺകിടാ-
വെണ്ണീറു രോജാവരണാംശുകങ്ങളിൽ
ഒളിച്ചു സംസ്ഥാപിതമായിരുന്നതാം
പ്രിയപ്രതിച്ഛായ മടിച്ചു നൽകിനാൾ. ൯൩

കൊടുത്ത ഫോട്ടോം ജനയിത്രി കൌതുകാ-
ലെടുത്തുനോക്കി ക്ഷണമാളറിഞ്ഞുടൻ,
വിഷോരഗാസ്യാകൃതി കണ്ടപോലവേ,
വിറച്ചു വല്ലാതെ ഭയന്നു ഞെട്ടിനാൾ. ൯൪

പുനഃ പുനഃ ചിത്രപരീക്ഷണത്തിനാ-
ലനന്തസന്താപവിജൃംഭണം തുലോം
പുലന്നിതമ്മ, യ്യൊരു ധൂമകേതുവി-
ന്നയച്ച കാണ്മാനിടയായപോലവേ. ൯൫

പുരസ്സരം ഹന്ത രളേക്ഷണം, സ്വകാ-
ന്തൻെറ ചിത്രത്തിലണച്ചു, കോൾമയിർ
മുളച്ചുനിൽക്കും നിജപുത്രിയിൽ കൃപാ-
പുരസ്സരം ഹന്ത! സവിത്രി ചൊല്ലിനാൾ:— ൯൬

"കലാരസം മൂർഖനിലെന്നപോലെ, പൂ-
മഴയ്ക്കു തുല്യം മരുഭൂമിതൻെറ മേൽ,
കുലാവലംബേ, തവ വാഞ്ഛചേന്നതീ-
ഖലാഗ്ര്യനാകും പ്രഭുസൂനവിങ്കലോ?" ൯൭

"വിഹാരമദ്ധ്യാധമമാരസേവകൊ-
ണ്ടിഹാന്തരീക്ഷം നിജ കുപ്രസിദ്ധിയാൽ
'നിറച്ചു നാററിച്ച' വിടപ്രമാണിമേ-
'ലുറച്ചുവോ'? നിന്നിലഭിലാഷമത്ഭുതം! ൯൮

"പ്രഭാകരാഖ്യൻ—പ്രഭുനന്ദനൻ—പിതൃ-
പ്രഭാവവും വിത്തവുമൊക്കെ നാൾക്കുനാൾ
പ്രലോഭനാധീനതപൂണ്ടു സർവ്വഥാ
പ്രലുപ്തമാക്കുന്നൊരു ധൂർത്തനാണിവൻ. ൯൯

"പകച്ചു പൂമ്പാററകൾപോലെ കത്തിടും
വിളക്കിലി, പ്പട്ടണമുഗ്ദ്ധബാലകൾ
പതിച്ചതില്ലേത്ര? വിചിത്രഗാത്രനാ-
മിവൻെറയത്യുൽക്കടകാമവഹ്നിയിൽ? ൧൦൦

"ദൂഷിച്ച ശൃംഗാരകലാവിദഗ്ദ്ധനാ-
മിവൻെറ സൂത്രത്തിനകത്തു ചാടിയാൽ
ദുരന്തസന്താപഫലാനുഭൂതിയാ-
'ണൊടുക്കമുണ്ടായിവരുന്ന'തൂഴിയിൽ. ൧൦൧

"കരത്തിലും നിൻെറ കരൾക്കകത്തുമീ-
വിടപ്രതിച്ഛായയെയാളിച്ചു വെയ്ക്കുവാൻ
കലാശ്രമത്തിൻെറയിടയ്ക്കു, ലഭ്യമാ-
മത്യുഗ്രസന്ദർഭമുദിച്ചതെങ്ങിനേ"? ൧൦൨

കടുംവിഷത്തുള്ളികൾപോലെ, കാതുകൾ-
ക്കകത്തു വീണീടിന മാതൃവാണികൾ
കടന്നലിൻകുത്തുകൾപോലെ, വേദന-
പ്പെടുത്തി ഹാ! പേടമൃഗാക്ഷിയെത്തുലോം. ൧൦൩

'പിണഞ്ഞ തെററിൻെറ വലിപ്പമീവിധം
സമഗ്രമായ് നഗ്നവിരൂപഭാഷയിൽ
'വെളിയ്ക്കു' തണ്ടാർമിഴി കണ്ടു, വീണു, മാൻ-
കിടാവുപോലെ വെടിയേററു, ഭൂമിയിൽ. ൧൦൪

ഒരോരു രോമക്കുഴിയിങ്കലും, പഴു-
ത്തിരിക്കുമാസ്സൂചി തറച്ച രീതിയിൽ
ഒടുക്കമുണ്ടായൊരു സംഭ്രമത്തിനോ-
ടുടഞ്ഞു മസ്തിഷ്കമനോജ്ഞശക്തികൾ. ൧൦൫

മിഴിച്ച നോട്ടങ്ങളുമർത്ഥശൂന്യമാ-
യൊഴിച്ചിടുന്നശ്രുവിൽ മിശ്രമായുടൻ
പൊഴിച്ചിടും പുഞ്ചിരിയും, വിശാലനേർ-
മിഴിയ്ക്കു ചിത്തഭ്രമമെന്നു, ചൊല്ലിമേൽ. ൧൦൬

തദീയശോച്യസ്ഥിതി കണ്ടു, സംഭ്രമി-
ച്ചുറക്കെ മാതാവു സഹായമേകുവാൻ
വിളിച്ചു ഭർത്താവിനെ;യാർത്തിവേളയിൽ
സതിയ്ക്കു സർവ്വം ശരണം സ്വവല്ലഭൻ. ൫൪൭

പ്രിയാസമാഹ്വാനവിഷാദനിസ്വനോ-
ദയാൽ സമാകർഷിതനായ നായകൻ
ദയാസമേതം ദയിതാസഹായസൽ-
ക്രിയാപരൻ തത്ര കരേറിയെത്തിനാൻ. ൫൪൮

മകൾക്കു പെട്ടെന്നു പനിച്ചിരിക്കവേ
മനസ്സുഖക്കേടു ജനിച്ചുവെന്നയാൾ
മനസ്സിലാക്കി സ്വയ;മക്കാരണം
മറച്ചു ലജ്ജാഭയമാനശക്തിയാൽ. ൫൪൯

പരീക്ഷയേ'ലോക്കു' നിവൃത്തിയെപ്പൊഴും
പഠിച്ചു മസ്തിഷ്കഞരമ്പുകെട്ടുകൾ
'പരക്കെ'യുണ്ണിച്ചതുകൊണ്ടു വന്ന ധീ
പരിഭ്രമാവസ്ഥയി,തെന്നു നണ്ണിനാൻ. ൫൫൦

കുടുംബവൈദ്യൻ ക്ഷണമെത്തി, നേരെയ-
ക്കശാഗ്രധീതൻ പരിശോധനങ്ങളാൽ,
"കുമാരിയേത്തെല്ലു സുഖപ്പെടുത്തുവാൻ
കുറച്ചുനാൾവേണ"മിതെന്നു ചൊല്ലിനാൻ. ൫൫൧

തുടങ്ങി മങ്കയ്ക്കുതുനാൾ തുടങ്ങി, നി-
സ്തുലജ്ജ്വരത്തോടു തുലോം ക്ഷയാർത്തികൾ;
തുടർന്നു ചിത്തഭ്രമവും; വ്യഥാബ്ധിയിൽ
'തുഴഞ്ഞു' ഹാ! നീന്തി പിതാക്കൾ നിസ്തുലം. ൫൫൨

ജ്വരക്ഷയോന്മാദവികാരമിശ്രമാ-
യിരുന്ന ദീനസ്ഥിതി ഹന്ത! മേല്ക്കുമേൽ
ജ്വലിച്ചു വല്ലാതെ ഭവാനി ശയ്യയിൽ
കിടന്നു 'തൽക്കർമ്മഫലങ്ങളുണ്ണുവാൻ'. ൧൱൩

നടത്തി ഹാ! "ക്രമിചികിത്സ"; "ഹോമിയോ-
പ്പതി" പ്രകാരം ചില ഭേഷജങ്ങളേ
നതാംഗി സേവിച്ചു; ഫലിച്ചതില്ലിത-
പ്രയോഗമൊന്നും പ്രമദാവിഭ്രഷയിൽ. ൧൱൪

പ്രസിദ്ധരാമാംഗലവൈദ്യരും മഹാ-
പ്രയാസമീരോഗചികിത്സയെന്നഹോ!
പ്രവൃത്തിമൂലം വെളിവാക്കി; കർമ്മജ-
വ്യഥയ്ക്കു മററില്ല 'നഭ്രതിയൌഷധം'. ൧൱൫

കിടന്നു കഷ്ടം! 'നരകിച്ചു' തത്ര പെൺ-
കിടാവു; തന്മന്ദിരപുഷ്പവാടിയിൽ
കിളുന്നതാം മുല്ലയുണങ്ങി മിക്കതും
കിളിച്ചു വീണ്ടും മഴയാൽ തഴയ്ക്കുവാൻ. ൧൱൬

ഒരന്തിനേരത്തതി ഭാഗ്യഹീനരാ-
യുഴന്നു ദുഃഖിച്ചിടുമച്ഛനമ്മമാർ
ഒഴുക്കിലേ "കച്ചികൾ" പോലെ ജീവിതം
നയിച്ചിരുന്നാർ നയനാംബുരാശിയിൽ. ൧൱൭

സുതാസുഖക്കേടിനു ഭേദമല്പവും
നിതാന്ത ശുശ്രൂഷണരക്ഷണങ്ങളാൽ
ഹിതാനുകൂലം ബത! കണ്ടിടായ്കയാൽ
ഹതാശയത്തോടവരത്ര മേവിനാർ; ൧൱൮

ത്തികഞ്ഞ’ സൌന്ദൎയ്യവിലാസമത്രയും
തകൎന്നഹോ! കേവലമസ്ഥിമാത്രയായ്
അകത്തു രോഗാതുരയായ്ക്കിടന്ന ത-
ന്മകൾക്കെഴും ഭാവിഭയന്നു നോക്കിനാർ. ൧൧൯

ഒടിഞ്ഞുവോ വില്ലുകൾ രണ്ടു, താഴിക-
ക്കുടങ്ങൾ രണ്ടെണ്ണമുടഞ്ഞു പോയിതോ?
ഖിടന്റ വീശേണ്ട ജയപ്രധാനമാം
കൊടിക്കു കോട്ടം സ്മര! സംഭവിച്ചുവോ? ൧൨൦

വിടന്റെ സാഹ്യത്തിനു നിന്നനംഗ! സ-
ങ്കടപ്പെടുന്നെന്തിനു? ദുഷ്പ്രവൃത്തിയാൽ
ഉടച്ചു നീയിജ്ജയശംഖ, മുന്നത-
സ്ഫുടസ്വനം പൊങ്ങിവരേണ്ട വേളയിൽ. ൧൨൧

അതില്ല; ശംഖധ്വനി ശക്തിയുക്തമാ-
യിതാ മുഴങ്ങുന്നു മുറയ്ക്കു കേൾക്കവാൻ
ഗൃഹാങ്കണത്തിൽ, ശ്രുഭേയൂഷകാമൃത-
പ്രവാഹമാധുൎയ്യമിയന്ന രീതിയിൽ. ൧൨൨

പ്രശാന്ത ഗംഭീരമരന്ദ മഞ്ജുള-
പ്രണാദവൎഷം ശ്രവണോദരങ്ങളിൽ
പ്രവേശനം കൊണ്ടതുപോലെ, കോൾമയിർ-
പ്രകാശമാരോഗിണി ചാൎത്തി മേനിയിൽ. ൧൨൩

ഇതെന്തു ശംഖാരവമെന്നു സംശയി-
ച്ചറിഞ്ഞിടാനായഥ ഗേഹനായകൻ
ഇറങ്ങിവന്നാനിടിനാദമോൎത്തിടാ
തിരുന്നു” കേട്ടീടിന കേകിപോലവേ. ൧൨൪

'തുറന്ന മുററത്തു മുഖം പ്രശാന്തമായ്,
ചുവന്ന ശുദ്ധാംബരമത്ര ചുററി മേൽ,
തുലോം പ്രകാശിച്ചിടുമന്തിപോലെ വ-
ന്നൊരാര്യസന്യാസിനി നില്പതുണ്ടിതാ!! ൧൨൫

ദരം പുരശ്രീവദനത്തി, ലംബുജാ-
ദരത്തിലന്നം വിലസുന്ന രീതിയിൽ
സ്ഫുരൽ പ്രകാശത്തൊടു മിന്നി, മൌക്തികാ-
ങ്കുരം പയസ്സിൽ പുലരുന്ന രീതിയിൽ. ൧൨൬

മുഖേന്ദുവും, യോഗിനിതൻെറ മുഗ്ദ്ധമാം
ഗളാഖ്യകോലും ദരവും, വിളിയ്ക്കുവാൻ
മുറയ്ക്കുയർത്തീടിന ശാഖവും, സഹോ-
ദരാനന്ദാവം വെളിവാക്കിയാദരാൽ. ൧൨൭

കഴുത്തിലന്യാദൃശകാന്തി കാളിടും
കനത്ത രുദ്രാക്ഷ വിശുദ്ധമാലകൾ.
കമണ്ഡലു ശ്രീകരമായ വാമമാം
കരത്തിലും യോഗിനി പൂണ്ടുമേവിനാൾ. ൧൨൮

ഗൃഹാധിനാഥാഗമനത്തിലാദര-
സ്വരോപസംഹാരമൊടമ്പിലാദരാൽ
സഹായദാനാർത്ഥമുദാരമന്ദിരോ-
ദരത്തിലേറീട്ടവളേവമോതിനാൾ:— ൧൨൯

"പ്രഭോ! ഭവിക്കട്ടെ! ശുഭം ഭവാനു മേ-
ലവർണ്ണ്യസഹ്യാചല പീഠഭൂമിയിൽ
പ്രതിഷ്ഠചെയ്യാതുരശാല തൻെറയുൽ-
ഗതിയ്ക്കു യാചിച്ചു നടന്നിടുന്നു ഞാൻ. ൧൩൦

"പ്രസിദ്ധമാം ഭാരതഭൂമഹർഷി സു-
പ്രപാദിതായുസ്മൃതിതന്റെ രീതിയിൽ
പ്രതിഷ്ഠചെയ്യേണമിതു, ദീനബാലികാ-
പ്രരക്ഷണത്തിന്നിതു കേൾക്കുകെൻ പ്രഭോ. ൧൩൧

എന്നിയ്ക്കെഴും സോദരിയാതുരാശ്രമ-
സ്വരൂപരൂപീകരണപ്രവൃത്തികൾ
എടുത്തു വാഴുന്നിതു ശൈലപീഠഭൂ-
തലത്തിലേക്കൌഷധവല്ലിപോലവേ. ൧൩൨

"വിദഗ്ദ്ധയാണെന്റെ സഗർഭ്യ, സുശ്രുത-
പ്രയോഗശുശ്രൂഷണ ശാസ്ത്രവിദ്യയിൽ;
വിശിഷ്യ വിജ്ഞാനവുമുണ്ടു ബാലികാ-
ചികിത്സഞങ്ങൾക്കിഹ നിർവ്വഹിയ്ക്കുവാൻ ൧൩൩

"മരുന്നു സഹ്യാദ്രി, ഘനം വിശുദ്ധമാം
പയസ്സിനെപ്പോലെ നിസർഗ്ഗരീതിയിൽ
തരുന്നു, പൂതാനിലനേ വിശാലമാം
നഭസ്സുപോലേ വിരളത്വമെന്നിയേ. ൧൩൪

"വിദേശ യന്ത്രങ്ങളിലിട്ടു ഞെക്കിയ-
ല്ലെടുപ്പതീയൌഷധസത്തിലൊന്നുമേ;
വിധിപ്രകാരം സകല പ്രയോഗവും
നടത്തിടുന്നൂ നവ വൈദ്യശാലയിൽ. ൧൩൫

"വിശിഷ്ടമിസ്ഥാപന;മിന്നിതിന്റെയുൽ-
ഗതിയ്ക്കു വേണ്ടും ധനശേഖരത്തിൽ ഞാൻ
വിശുദ്ധസന്യാസമൊടും ശ്രമിച്ചു സ-
ഞ്ചരിച്ചിടുന്നൂ ചരിതാർത്ഥയാകുവാൻ. ൧൩൬

“ദിവാൻമുതൽ ദീനദയാലുവായിടും
ദിഗംബരൻതൻെറ പദത്തിലും ക്രമാൽ
ദിവാനിശം യാചനചെയ്തിടുന്ന ഞാൻ,
ഭവാൻ യഥാശക്തി കൊടുക്ക വല്ലതും.” ൧൩൭

വ പത്തിലാണ്ടാപ്രഭു വിസ്മയാന്വിതം
വിനീതനായ് കേട്ടു പറഞ്ഞതാദരാൽ
തപസ്വിനിയ്ക്കുത്തരമോതി സാന്ദ്ര,മു-
ത്തരംഗിതാശാകലമുത്തരം ഗിരം. ൧൩൮

“മഹാശയേ, മഞ്ജുളമായ ഭാഷയിൽ
സുമംഗളാശിസ്സരുൾചെയ്കതിന്നു ഞാൻ
മനസ്സിലത്യാദരഭക്തിപൂർവകം
നമസ്കരിക്കുന്നു പദാംബുജങ്ങളിൽ. ൧൩൯

“ഭവാദീയപാദാംബുജപാംസുപാതമീ-
മദീയഗേഹത്തെ വിശുദ്ധമാക്കുവാൻ
ഉദീർണ്ണസന്ദർഭമുദിച്ചതെൻെറ സു-
പ്രദീപ്തഭാഗ്യോദയപൂർവചിഹ്നമാം. ൧൪൦

“യുവാംഗനാരോഗനിവാരണാർത്ഥമോ
തവാഗമാത്യർത്ഥനിരൂപമാം ശ്രമം,
ദിവാനിശം ഞാനുമതാചരിച്ചു ഭ്രൂ-
നിവാസമിപ്പോളിഹ ചെയ്കയാണയേ. ൧൪൧

“ഒരാണ്ടുകാലത്തിനിടയ്ക്കു പുത്രിയുൾ-
ക്കടാമയം പൂണ്ടൊരു രോഗശയ്യയിൽ
കിടപ്പിലാണായതുമൂലമാതുരാ-
ശ്രമം നിനച്ചീടുകിലീയൊരാലയം. ൧൪൨

സമത്ഥനാം 'ക്രനിതുടങ്ങി, വൃദ്ധയാം
കുന്നട്ടുക്രനി'ക്കേണിയാട്ട്,' യേവരെ
സമാശ്രയിച്ചേ,നതുകൊണ്ടഹോ! ഫലം
കുരുത്താതേയില്ലൊരു കുന്നിപോലുമേ? ൱൪൩

പണം വൃഥാ 'തെട്ടിയെടുത്തിടുന്നു' നിർ-
ഘൃണത്വമേറും ചില വൈദ്യപണ്ഡിതർ,
ഗുണം വരുത്താതെയൊഴിച്ചിടുന്നു; നാ-
മ്മൂണത്തിലാകാത്തതു തന്നെ യത്ഭുതം. ൱൪൪

പരിഷ്കരിച്ചുള്ള മരുന്നുസേവയേ
പുരസ്കരിച്ചങ്ങിനെ പത്രപംക്തിയിൽ
പരസ്യമെന്തൊക്കെയിടുന്നി,തൌഷധം
പരീക്ഷണത്താൽ വിഷമെന്നു കണ്ടിടാം. ൱൪൫

"അനത്ഥമാരോഗ്യനിരത്ഥമാസികാ-
പ്രവത്തനം ഹാ! പരമാത്ഥമന്യഥാ
'അടിച്ചെടുക്കാ'നൊരു 'വിദ്യ'യെന്നു നാ-
മറിഞ്ഞിരിപ്പൂ പരമാത്ഥമാദ്യമേ. ൱൪൬

സമത്ഥയാണിന്നിഹ ദേവി ബാലികാ-
ചികിത്സചെയ്യുംവിഷയത്തിലെന്നു ഞാൻ
സഹഷനായ് കേട്ടിതു, സത്യമെങ്കിലോ
സമാശ്വസിപ്പിക്ക മദീയപുത്രിയേ. ൱൪൭

"ചികിത്സചെയ്യും, വിചികിത്സവേണ്ടയേ,
ഗുണം ലഭിച്ചീടുകിലോ ധരിത്രിയിൽ
ചിരപ്രയത്നം സഫലീകരിച്ചു', തൽ-
ഗുരുത്വമോത്തത്ഥസഹായമേകിടാം". ൱൪൮

ഗ്രഹാധിപൻ 'ഗൌരവഹാസ്യഭാഷയിൽ'
പറഞ്ഞതെല്ലാം വഴിപോലെ ബുദ്ധിയാൽ
ഗ്രഹിച്ചു യോഗീശ്വരി; 'ശാന്തമാം രസം-
പതിച്ചുരച്ചാൾ പരുഷേതരോക്തികൾ:— ൱൯

"ഫലേച്ഛകൂടാതെ പരോപകാരസൽ-
പഥത്തിലസ്മാദൃശരായ യോഷകൾ
പരിശ്രമിയ്ക്കുന്നു; ധനാർജ്ജനാർത്ഥന-
പ്രവൃത്തിയിൽ സ്വാതന്ത്ര്യമില്ല തെല്ലുമേ. ൱൰

ഭവാനു, പുത്രിയ്ക്കുഴമായതാർത്തിയാൽ
ഭവാബ്ധിയിൽ താണ ഹൃദന്തനാഡിയിൽ,
ഭടന്നപോലേ വലുതായ തോൽവിയിൽ,
ഭവിച്ചുപോയ് ജീവിതമോ വിചിന്തകൾ. ൱൰൧

"മനുഷ്യനുണ്ടാം മരണം തടുക്കുവാൻ
മരുന്നു ധന്വന്തരികൾക്കുമൂഴിയിൽ
മഹാമതേ! കൈവശമില്ല; ധന്യരാ-
മമർത്ത്യരാമോ ബത! മർത്ത്യരാമിവർ? ൱൰൨

"മരുന്നുകൊണ്ടെങ്കിലുമേതു രോഗവും
ശമിയ്ക്കു' മെന്നുണ്ടിഹ ശാസ്ത്രവാണികൾ;
മകൾക്കെഴും ദീനവുമത്ര മാറിടാം
ശരിയ്ക്കു; ശാസ്ത്രോക്തിയബദ്ധമാകുമോ? ൱൰൩

"പരീക്ഷചെയ്തോനതിരോഗബാധയാൽ
പരീതയേ; ശാസ്ത്രപദാവലംബനം
മരീചികാന്വേഷണമല്ല; സ്വ്ഥാ
സ്ഥിരീകരിപ്പൂ വിപരീതമാം മതം. ൱൰൪

"'യഥാത്മമാമാതുരസേവതന്നെയാ-
ണനമോഘമാമീശ്വരസേവയൂഴിയിൽ;
യജിക്ക കാലോചിതമായ മാൎഗ്ഗമാ-
യിരിപ്പതില്ലിക്കലിതൻെറ വാഴ്ചയിൽ: ൧൩

"മകൾക്ക ശുശ്രൂഷണവേലചെയ്യുവാ-
നവശ്യമങ്ങിന്നനുവാദമേകുകിൽ,
മതിയ്ക്കു സംതൃപ്തിവരുത്തിടാം;മിനി-
ക്കതിന്നു സംഭാവനവേണ്ട വേറെ മേൽ" ൧൪

ഇവണ്ണമോതീടിന ധന്യയായിട്ടും
വിശുദ്ധയാം ത്യാഗിനിയേ ഗൃഹാധിപൻ
വിളക്കിനെപ്പോലെ, ഗദാതുരയ്ക്കെഴും
മുറിയ്ക്കകത്തേയ്ക്കു നയിച്ചിതന്തിയിൽ ൧൫

കരങ്ങളും പല്ലവതല്ലജങ്ങളും
സുമങ്ങളും സുന്ദരകോരകങ്ങളും
കടുത്ത വെയ്ലേററു് കരിഞ്ഞ വല്ലിയെ-
ക്കണക്ക ഹാ! രോഗിണി വാണു കട്ടിലിൽ. ൧൬

സഹസ്രപത്രദ്യുതി മങ്ങി, ജീവനം
തുലോം കുറഞ്ഞു, തനുമത്സ്യലീലകൾ
നിലച്ചിരിക്കുന്ന സരസ്സുപോലവേ
ശയിച്ചു ശാതോദരി തൻെറ ശയ്യയിൽ. ൧൭

നിറം കുറഞ്ഞും നിഖിലാംഗവൈഭവം
ക്ഷയിച്ചുമയ്യോ! കലമാഞ്ഞുമഞ്ജസാ
ഗൃഹത്തിലാപൽ ഗ്രഹണസ്ഥനായിടും
ശശാങ്കനെപ്പോലെ ശയിച്ചു രോഗിണി. ൧൮

അടുത്തുയോഗീശ്വരിചെന്നു, മന്ദമാ
യെടുത്തുകൈ, "നാഡിപിടിച്ചു" നോക്കിനാൾ;
കൊടുത്തു തൽസ്പർശനമത്ഭുതം! ഗദം
കെടുത്തുബാലയ്ക്കൊരു"നവ്യജീവനെ" ൧൱൧

അനന്തരം താനവധാനപൂർവ്വകം
കഴിച്ചതാം നൽപരിശോധനങ്ങളാൽ
അറിഞ്ഞു രോഗത്തിനെഴും "നിദാനവും"
"സ്വഭാവവും"യോഗിനിയോഗശക്തിയാൽ ൧൱൨

ചികിത്സനാലഞ്ചുദിനം നടത്തി, തൽ-
ഫലം ഗുണദ്യോതകമെന്നു കാൺകയാൽ
ചിരംഗദഗ്രസ്തയെയാതുരാശ്രമ-
ത്തിലേയ്ക്കു സഹ്യാദ്രിയിൽ മാററിനാരവർ ൧൱൩

ദുഷിച്ചിരിക്കും ജലവായുയോഗമോ-
ടിടുങ്ങി ദുർമ്മാർഗ്ഗമിയന്നു മേൽക്കുമേൽ
ദുരന്തരോഗാസ്പദമായ പട്ടണാ-
ധിവാസമെങ്ങദ്രിനിവാസമെങ്ങുവാൻ? ൧൱൪

വിദൂരെയുൾക്കണ്ഠമുഴുത്തു മോഹവും
വളൎന്നു ജീവിച്ചിടുമച്ഛനമ്മമാർ
"വിശേഷവൃത്താന്ത"മിടയ്ക്കിടയ്ക്കറി
ഞ്ഞിരുന്നു യോഗീശ്വരിതന്റെ കത്തിനാൽ ൧൱൫

"ഭയപ്പെടേണ്ടുന്നൊരു ഘട്ട"മൊക്കയും
കടന്നുപോയ് നന്ദിനിയെന്നറിഞ്ഞവർ
ഭജിച്ചുദൈവത്തെ യജസ്രമേററമു
ള്ളഴിഞ്ഞു വന്ദിച്ചുവസിച്ചുനാൾക്കുനാൾ. ൧൱൬

മകൾക്കു പൂർവ്വസ്ഥിതിയങ്ങു പൂർണ്ണമായ്
ലഭിച്ചശേഷം മതിയറ്റ്രനമ്മമാർ
അടുത്തു ചെല്ലുന്നതിനെന്നു വന്നതാ-
മെഴുത്തു കണ്ടായവരത്ര മേവിനാർ. ൱൰൭

ഭവാനിയെ സമ്പ്രതി സാവധാനമായ്
വിദഗ്ദ്ധശുശ്രൂഷകിമാർ, സഗർഭ്യകൾ,
ഭയങ്കരവ്യാധിയിൽ നിന്നു മന്ദമായ്
വിമുക്തയാക്കീ പരിരക്ഷണങ്ങളാൽ. ൱൰൮

പ്രമർദ്ദനംകൊണ്ടു് പതിച്ചുണങ്ങുമാ-
യിരുന്ന പൂവല്ലി പുനസ്സജ്ജീവിതം
ക്രമത്തിലാർജ്ജിപ്പതുപോലെ, രക്ഷയാൽ
കൃശാംഗിയോജസ്സണിവാൻ തുടങ്ങിനാൾ. ൱൰൯

നിദാഘകാലത്തു നിലച്ചു ജീവന-
പ്രവാഹമെന്നാൽ മഴകൊണ്ട വേളയിൽ
നിറഞ്ഞിടും നിമ്നഗപോലെ വീണ്ടുമ-
ന്നുണർച്ചമങ്കയ്ക്കുളവായ് ചികിത്സയാൽ ൱൨൰

മുറയ്ക്കു പൂർണ്ണഗ്രഹണം കഴിഞ്ഞു സാ
പ്രമുക്തനാമമ്പിളിപോലെ പെണ്മണി
മുഴുത്ത രോഗം പ്രശമിച്ചു സുന്ദര-
പ്രസന്നഭാവത്തെ വഹിച്ചു മേനിയിൽ. ൱൨൰൧

ഒഴിച്ചതാം സ്നേഹമൊടുങ്ങിമങ്ങുമാ-
യിരുന്ന ദീപം 'നവനീത' ശക്തിയാൽ
ഒളിപ്രഭാവം കലരുന്നപോലെ പെൺ-
കിടാവണിഞ്ഞൂ ഗദനഷ്ടലീലകൾ. ൱൨൰൨

ക്ഷപാകരാസ്യക്കചലാത്തുരാശ്രമാ-
ധിവാസ ശാസ്ത്രോക്ത മഹാചികിത്സകൾ.
ക്ഷയജ്ജ്വരോന്മാദവിലക്ഷണങ്ങളെ
ക്കളഞ്ഞു നൽകീ നിജ കായശക്തിയേ. ൧൨൩

അവൾക്കു പൂൎവ്വസ്മൃതി,യെങ്കിലും, തുലോം
കുറഞ്ഞിരുന്നു, നിജ ഭൂതജീവിതം
അകന്നു നില്ക്കും നിഴൽപോലെ മാത്രമേ
തനിക്കഹോ! തോന്നിയതുള്ളു ബുദ്ധിയിൽ. ൧൨൪

സ്വപൂൎവ്വ ജന്മസ്മൃതിപോലെ, വാനെഴും
തന്ത്ര്യദ്ധ്വദൂരദൃതിപോലെ, ബുദ്ധിയിൽ
കഴിഞ്ഞതേ പററിയവൾക്കു് ഒരസ്പഷ്ട
പ്രകാശ ഭാവത്തിലിരുന്നിതോൎമ്മകൾ. ൧൨൫

ഗളിച്ച പൂൎവ്വസ്മൃതിതന്നെ വന്നിടാ-
തുണൎത്തിയാലായതു വിദ്രുതം ബലാൽ
ഗദത്തിനാവൎത്തന ഹേതുവാകുമെ-
ന്നറിഞ്ഞു സന്യാസിനിമാർ സമൎത്ഥകൾ. ൧൨൬

"തനിച്ചു പൂർവസ്മൃതി വന്നിടുംവരെ
ബ്"ഭവാനിയോടക്കഥയൊന്നുമാരുമേ-
കഥിച്ചിടായ്കെന്നൊരു ചട്ടമാതുരാ-
ശ്രമത്തിലെല്ലാവരുമാദരിച്ചതേ. ൧൨൭

"സ്വഗേഹമീയാശ്രമ,മമ്മമാർ തപോ-
ഗുണംപെടും യോഗിനിമാർ;സഗൎഭ്യകൾ
തദാശ്രമോപാശ്രയമാർന്ന ബാലികാ-
ജനങ്ങൾ"എന്നൊക്കെ നതാംഗിനണ്ണിനാൾ. ൧൨൮

ഗദം ശമിച്ചാത്മശരീരശക്തിയു-
ത്഻ഭവിച്ചു നാൾതൊട്ടു ഭവാനിയമ്മയാൾ
ഗതശ്രമം യോഗിനിമാരിൽ നിന്നുമ-
ഭ്യസിച്ചു ശുശ്രൂഷണ വൈദ്യവിദ്യകൾ ൧൩൯

കുറച്ചുനാൾകൊണ്ടു കുമാരി; യാതുരാം-
ഗനാശ്ശുശ്രൂഷണ ശുദ്ധവൃത്തിയിൽ
"കുറുക്കമാർഗ്ഗത്തിൽ നടന്നു" ഗണ്യമാം
വിധത്തിൽവേണ്ടും കുശലത്വമേന്തിനാൾ. ൧൪൦

ഗുരുക്കളാം യോഗിനിമാർ, വിശിഷ്യതൽ
ഗുരുത്വമേറുന്നൊരു ശിഷ്യയും ക്രമാൽ
ഗുരുദ്ധബന്ധത്തൊടു ചേർന്നു വാണു, ധീ-
ഗുണങ്ങൾ-ശുദ്ധി-സ്മൃതി-ഭക്തി-പോലവേ. ൧൪൧

ഒതുങ്ങിയാലാശ്രമജോലി, നിത്യമൊ-
ട്ടുടുത്തെഴും കാന്തവനാന്തരങ്ങളിൽ
ഓരോതരം പച്ചമരുന്നു നേർക്കു ക-
ണ്ടറിഞ്ഞു മാതാക്കളിൽനിന്നു മങ്കയാൾ ൧൪൨

ഒരന്തിനേരത്തിനടുത്തു മൂവരും
ത്രിസന്ധ്യകൾക്കൊപ്പമനല്പഭംഗിയിൽ
തിരിച്ചു മന്ദം പതിവിൻ പടിക്കവർ
പെരുന്നതാം പ്രാന്തവനത്തിലെത്തിനാർ. ൧൪൩

പ്രവാളമാം അംഗുലികൊണ്ടു തങ്ങളിൽ
പ്രിയം പെരുന്നംഗനമാരെയാദരാൽ
വിളിച്ചു സുസ്വാഗതമോതിനാർ പിക-
സ്വരത്തിനാലൗഷധ ചാരുവല്ലികൾ. ൧൪൪

അനന്യസാധാരണ കാന്തികോലുമാ-
വനത്തിലുള്ളത്ഭുതമായ കാഴ്ചകൾ
അനന്തസന്തോഷമവൎക്കു കുട്ടികൾ
ക്കനേകചിത്രങ്ങൾ കണക്കു,നൽകിമേൽ. ൱൨൭

ചതഞ്ഞു കാലെങ്ങിനെയോ, കിടന്നുഴ-
ന്നിടുന്ന തത്തമ്മയെ മററു തത്തകൾ
ചലിച്ചു ശുശ്രൂഷകൾ ചെയ്‌വതാമനോ-
ഹരാക്ഷിയേ മാതൃജനങ്ങൾ കാട്ടിനാർ. ൱൨൮

ഉലഞ്ഞു ബന്ധിച്ചൊരുപാദപത്തിനു-
ള്ളപേക്ഷയാൽ വീണൊരു ബാലവല്ലിയേ
ഉദീൎണ്ണരാഗത്തൊടു കൈകൊടുത്തു, മേ-
ല്യയത്തിടുന്നങ്ങിതു രണ്ടു വല്ലികൾ. ൱൨൯

പ്രചണ്ഡവാതപ്രഹരങ്ങളേൽക്കയാൽ
പതിച്ചുപൂവല്ലികളെ കിടത്തുവാൻ
പ്രകൃത്യുദാരാംബ മൃദുത്വമേറിടും
തൃണസ്ഫുരൽ ശയ്യകളത്ര നൽകിനാൾ ൱൨൰

വളൎന്ന കാലത്തൊരു വല്ലിപോലുമേ,
യണിഞ്ഞിടുന്നില്ലതുകൊണ്ടുമൊട്ടുകൾ,
വളഞ്ഞു വാടിക്കരിയാതെ, പൂക്കളും
ഫലങ്ങളും നില്പതുകണ്ടു കാണികൾ. ൱൨൰൧

ഇവണ്ണമീമൂവർ, തമാല നീലമാം
വനത്തിൽ, വാനിൽ തിരുവോണതാരകൾ
ഇണങ്ങിയൊന്നിച്ചു ചരിച്ചിടുന്നതാം
വിധത്തിലന്തിക്കു പതുക്കെ നീങ്ങിനാർ. ൱൩൰

വിശേഷമാം കാഴ്ചകൾ കണ്ടു, ദിവ്യമാം-
ഗുണംപെറും പച്ചമരുന്നു കൈകളിൽ
പറിച്ചെടുത്തും, 'പതിവിൽ കുറേ കവി-
ഞ്ഞു'കത്തു കാട്ടിൽ കയറീടിനാരവർ. ൱൮൧

അടുത്ത മിത്രക്ഷതി, ദീനവിഭ്രമ-
പ്രലാപരക്താംബരലക്ഷണങ്ങളാൽ
അരണ്യഭാഗദ്രുമവല്ലിമാലകൾ-
ക്കിടയ്ക്കു കാണായിതവർക്കു നോക്കിയാൽ. ൱൮൨

തിരിച്ചുപോകുന്നതിനുദ്യമിക്കവേ
ചരിച്ചതാം കാട്ടിലടുക്കെയാളുകൾ
ഉരച്ച സംഭാഷണശബ്ദമസ്ഫുട-
സ്വരത്തിലെന്തോ? ബത! കേട്ടു നാരിമാർ. ൱൮൩

അടുത്തമാത്രയ്ക്കു ഘ ശോണിതാങ്കിതാം-
ശുകന ബന്ധിച്ചു കിടത്തി മൂന്നുപേർ
ഒരുഗ്രദീനാർത്തവിലാപയുക്തനേ
വഹിച്ചുകൊണ്ടാവനഭൂവിലെത്തിനാർ. ൱൮൪

മഹേളമാരെപ്പുരമത്രകണ്ടപോ-
തഹേതുവായുള്ളിലുദിച്ച ത്രുഷ്ടിയാൽ
മനുഷ്യഭാരത്തെയിറക്കിനിന്നു; കൈ-
വണങ്ങിയോതീ പരിവാഹകാധിപൻ:— ൱൮൫

"വനത്തിൽ യോഗീശ്വരിമാർ വസിപ്പതാ-
യറിഞ്ഞിരിക്കുന്നിതു ഞങ്ങൾ; അമ്മമാർ,
വരേണ്യരാം നിങ്ങൾ—അവർക്കു തുല്യരാ-
യിരുന്നിടുന്നു വദനാബ്ജകാന്തിയാൽ. ൱൮൬

"സ്വബോധമില്ലാതെ നവീനശോണിതാ-
മിഷിക്തനായംബരബദ്ധശയ്യയിൽ
കിടക്കുമിസ്സുന്ദരരൂപനായിടും
യുവാവു ഞങ്ങൾക്കിഹ ചേർന്ന നായകൻ. ൯൭

സമീപസഹ്യാദ്രിവനാന്തരങ്ങളിൽ
കടന്നുവന്നു മൃഗയാപ്രസക്തിയാൽ,
സമുദ്ധതൻ വ്യാഘ്രപരാക്രമോൽക്കട
പ്രമർദ്ദനത്താലടിപെട്ടു ഭൂമിയിൽ. ൯൮

"വനേചരന്മാരുടെ വാക്കിൽനിന്നുമീ-
വനത്തിലേകാതുരശാലയുള്ളതായ്;
വഴിയ്ക്കറിഞ്ഞീവഴി വന്നു നിങ്ങളേ
വഴിയ്ക്കുതാ കണ്ടുവശായി സാമ്പ്രതം. ൯൯

"കനിഞ്ഞു തൽക്കാലചികിത്സ വല്ലതും
നടത്തിയാൽ, നാഗരികാശുപത്രിയിൽ'
എടുത്തുകൊണ്ടമ്പൊടു ഞങ്ങൾ പോയിടാ-
മടുത്തനാൾതന്നെ മഹാക്ഷതാത്തനേ." ൧൦൦

പ്രധാനയോഗീശ്വരിതന്റെ സമ്മത-
പ്രകാരമാവ്യാഘ്രദലീകൃതാംഗനേ
വഹിച്ചുകൊണ്ടായവരൊക്കെയാതുരാ-
ശ്രമത്തിലും, രാത്രിയിരുണ്ടു,മെത്തിനാർ. ൧൦൧

ക്ഷണം മഹാവ്യാഘ്രനഖോഗ്രശല്യവി-
ക്ഷതാംഗനായ്, ബോധവിഹീനനായ് തുലോം,
ക്ഷയിച്ചിരിക്കുന്ന യുവാവു, സംഭ്രത-
ക്ഷമാനചിതം ശോധിതനായശങ്കിതം. ൧൦൨

സുബോധമുണ്ടായി വരാമൊരിക്കലീ-
യുവാവിനല്ലാതെ, ചികിത്സചെയ്യുകിൽ
സുഖപ്പെടാവുന്ന നിലയ്ക്കു കണ്ടതി-
ല്ലവസ്ഥ യോഗീശ്വരിമാർ പരീക്ഷയാൽ. ൨൦൩

അവന്നു ശുശ്രൂഷണവേലചെയ്യുവാ-
നതത്ര ശീലിച്ചവരും ഭവാനിയേ
അവശ്യനിർദ്ദേശവുമൗഷധങ്ങളും
കൊടുത്തു യോഗീശ്വരിമാരിരുത്തിനാർ. ൨൦൪

മരുന്നുമക്ഷീരവുമല്പമല്പമായ്
കൊടുത്തു; കോലംവായ് കഴുകിത്തുടച്ചു മേൽ
വരിഞ്ഞു ബന്ധിച്ചു; ഭവാനി ദീനനാം
യുവാവിനേക്കമ്പിളികൊണ്ടു മൂടിനാർ. ൨൦൫

മുഖത്തുമാത്രം തുണിയിട്ടുമൂടിടാ-
തവന്റെയശ്വാസവികാരചേഷ്ടകൾ
മുറയ്ക്കു സൂക്ഷിച്ചുപധാനമോടു ചേർ-
ന്നിരുന്നു നിന്നിദ്ര ഭവാനിയമ്മയാൾ. ൨൦൬

ഇടയ്ക്കിടയ്ക്കത്തരുണന്റെയാനനം
തിരിഞ്ഞുനോക്കിത്തരളായതാക്ഷിയാൾ
ഇരിക്കവേ, തന്റെ മനോരഥം ക്രമാൽ
തിരിച്ചു പൂർവ്വസ്മൃതിരാജപാതയിൽ. ൨൦൭

ആശ്രമത്തിനകലെസ്സുരമ്യതരമായ
ഹർമ്മ്യതലമാന്നു താ-
നാശ്രയിച്ചു പിതൃമാതൃമാതുലജനങ്ങ-
ളേ മഹിതകൗതുകാൽ,

ആ ശ്രമേതരവിനോദജീവിതമിയന്ന-
താം സ്മൃതി മനസ്സിലa;-
ന്നാശ്രയാശനടവിയ്ക്കുകത്തുപടിയുതട-
വിച്ചു പരമത്ഭുതം!! ൨൦൮

ഒന്നിനൊന്നു തുടരെ,പ്പതിച്ച പുതുവൃഷ്ടി-
കൊണ്ടു കുളുർമുല്ലയിൽ
പൂക്കൾപോലെ, നിജപൂർവ്വജീവിത പരങ്ങ-
ളാം സ്മൃതികൾ മേൽക്കുമേൽ
വന്നുകൂടി വനിതയ്ക്കു തന്റെ മനതാരി-
ലർക്കനെണയുന്നവാ-
റന്തിവാനിലിടതിങ്ങിയെത്തിടുമുഡുക്കൾ-
പോലെ, ശതകോടികൾ. ൨൦൯

ബാല്യകാലവിഹൃതിയ്ക്കു ബന്ധുരസുബന്ധു-
രതകുലബാലികാ-
വൃന്ദസുന്ദർഭുജാന്ദ ബന്ധരസമോടു-
മങ്കണതലങ്ങളിൽ
സഞ്ചരിച്ചു വിരമിച്ചു വീണ്ടുമവരൊത്തു
ഹാ! ഭുവി രമിച്ചുകൊ-
ണ്ടാത്മതുഷ്ടിയൊടു വാണതും നിജമനസ്സി-
ലാശു നിഴലിച്ചതേ. ൨൧൦

കൂട്ടുകാരുമൊരുമിച്ചുകൂടിയണികങ്ക-
മക്കളുർമനോഹര-
കൂട്ടമോടിയിലണിഞ്ഞു കൂരിരുളൊളിച്ചി-
ട്ടും കബരിവേണിയിൽ

ക്രൂട്ടവാൻ "കുസുമമഞ്ജരീ" രചനചെയ്തു
കുഞ്ജസദനങ്ങളിൽ
പാട്ടുപാടി നിവസിച്ചതാം സ്മൃതി പരിസ്ഫു-
രിച്ചു പരമപ്പൊഴേ. ൨൧൧

തങ്കരത്നഖചിതങ്ങളായ നവമോതി-
രങ്ങളണി ചേർന്നതാം
തങ്കരത്തിലഥ തങ്കരേഖ തടവുന്ന
പുസ്തകമെടുത്തതും
മങ്കമാരുമൊരുമിച്ചു മംഗലകലാല-
യത്തിനു ഗമിച്ചതും
തങ്കരൾക്കകമശങ്കമോർമ്മകളിലങ്കു-
രിച്ചു ഗത സങ്കടം. ൨൧൨

വാർഷികോത്സവ 'സഭാപ്രവേശ'വുമനന്ത-
രം സരസകാമുകാ-
ലോകവും, സുമുഖഭാവമേന്തുമവനെത്ത-
നിച്ചു സുമവാടിയിൽ
കണ്ടുമുട്ടിയതുമോർത്തു—മാൻമിഴി തിരിഞ്ഞു
നോക്കി—തരസാ ക്ഷത-
വ്യാകുലൻ രുചിരകോമളാക്ഷികൾ തുറന്നു
ബോധരുചി തൂകിനാൻ. ൨൧൩

തട്ടി ദൃഷ്ടികളവർക്കു—നേർക്കു യുവതിക്കു
തന്റെ മൃദുമാനസ-
ത്തട്ടിലത്തരുണനാണു പൂവ് സഖിയെന്ന
തത്വശകലോദയം

വെട്ടിമിന്നി വെളിവായി; തൻെറ കടിലപ്ര-
യോഗ ഫലസൃഷ്ടിയാ-
ക്കട്ടിമാന്മിഴിയിതെന്നഃ ബാധമധുനാ യു-
വാവിന്നമതേവിധം. ൨൯

ശോഭയേറിയ ഭവാനിയേ പ്രഭുകുമാര-
ന്നേറെ വലുതാം മനഃ-
ക്ഷോഭമോടുമിഹ കണ്ടു; താനൊരു കിനാവി-
ലെന്നു നിരൂപിയ്ക്കയാൽ
ഹാ! ഭയന്നു; തരസാ മഹേള നവജീവ-
ചര്യ്യവഴി വന്നതാം
പ്രാഭവപ്രതിന വാത്മശാന്തിയൊടു സാന്ത്വ-
നോക്തിയരുളീടിനാൾ:— ൩൦

"ആതുരാശ്രമമിതൊട്ടുമേ ബത! ഭയപ്പെ-
ടേണ്ട, തവ ദാസി ഞാ-
നേതുമത്ര പരിചര്യ്യ ചെയ്യുതിന്ന ധാത്രി-
യാണറിക ധാത്രിയിൽ;
വാ തുറന്നിടുക; പാൽ കുടിച്ചിടുക;"യെന്ന
തുമൊഴികൾ തൂകിനാൾ
കാതുരണ്ടിലുമകം കുളുർത്തുവരുമാറു
കമ്രമധുഭാഷിണി. ൩൧

തൂവിടാതെ തുണികൊണ്ടു തൊട്ടവൾ കൊടുത്തു
പാൽ; അതതിശുഷ്കമാം
നാവിൽ വീണഥ നനച്ചു തൊണ്ടയെ; നതാംഗി
വീണ്ടുമതു നൾകിനാൾ;

കേവലം കെടുവതിന്നു കത്തിയെരിയുന്ന-
　　തായ തിരിപോലവേ
ജീവനേററമൊരുണർച്ചയപ്പൊഴുളവായി-
　　തപ്പുരുഷനോതിനാൻ:— ൧൱൭

"മദ്യമാംസമദനപ്രസക്തമതിയായി
　　മാനുഷസമർഹമാം
വിദ്യയൊന്നുമറിയാതെ, യിന്ദ്രിയവിഹാര-
　　ദാസ്യപരിഹാസ്യരിൽ
അദ്വിതീയത വഹിച്ചു പൈതൃകധനങ്ങ-
　　ളാകെയതിനീചമാം
ഏദ്വിനോദവിഷയത്തിനായ് ബലികഴിച്ചു-
　　പോയി, കലികൊൾകയാൽ. ൧൱൮

"നല്ല നാഗരിക നാരിമാരുടെ നവീന-
　　യൌവനഗുണങ്ങളാം
പല്ലവങ്ങളെയഹംകരിച്ചു നടകൊണ്ട
　　ക്രൂരരൊട്ടു നാൾക്കനാൾ
മല്ലടിച്ചുലമഹംകരിച്ചിതവരെയ്ത
　　ശാപശിതശസ്ത്രമൊ-
ന്നല്ലയോ? കടുവയായി വന്നു കടുവാ പി-
　　ളർന്നു കടിയിട്ടതും. ൧൱൯

"ധന്യരാകിയ വധൂജനങ്ങളിലനേക
　　മാളുകളെയംഗഭ്രം-
ജന്യമാടി വിജയിച്ചു കേവലമധന്യ-
　　രാക്കിയ മഹാശരൻ

കന്യയാം ഭവതിയേ ചതിച്ചു ബത! കാമു-
    കന്റെ നിലയിൽ—പദം
വിന്യസിച്ചിതു വിവേകമററു പല പാപ-
    പങ്കിലപഥങ്ങളിൽ. ൧൧൦

"ഹംസഗാമിനികളായിടും തരുണിമാക്കെ-
    ഴും ഹൃദയശുദ്ധിയെ-
ദ്ധ്വംസനം മടിവെടിഞ്ഞു ചെയ്തു; മദ്യപാന-
    മത്സരപരീക്ഷയിൽ
ശംസനേടി; മൃഗയാപ്രസക്തിയൊടു ഞാന-
    നേകവിധമാം മഹാ-
ഹിംസ ചെയ്തിതു; വരുത്തുമേ ദുരിതവൃത്തി
    ദുർമ്മരണമൂഴിയിൽ." ൧൧൧

മേലൊരക്ഷരമുരപ്പതിന്നു കഴിയാത്ത-
    മാതിരി തളർന്നിത-
മ്മേദുരക്ഷതശരീരജിഹ്വ; മിഴി രണ്ടു
    മൂർദ്ധ്വഗതി പൂണ്ടുതേ;
മേനിയാശു 'മരവിച്ചു' മേഘമലറിച്ചൊ-
    രിഞ്ഞിതതി വൃഷ്ടി;യി-
മ്മേദിനീ മുഖമസഹ്യഭാര പരിമുക്ത-
    മായ് പരിലസിച്ചുതേ. ൧൧൨

അതി ദുഷ്ടനെങ്കിലുമവന്റെയന്ത്യമാം,
ഗതി കണ്ടു സംപ്രതി ഭവാനി ഭക്തിയാൽ
സ്തുതിചെയ്തു ദൈവമവനാത്മശാന്തിയാം
ദ്യുതിയെ തെളിച്ചു വഴിപോലെ കാട്ടുവാൻ. ൧൧൩

നേരേ യോഗിനിമാരറിഞ്ഞു ചരമോ-
　　ദന്തം; മുറയ്ക്കാശ്രമ-
ദ്വാരേ നിന്നൊരു കൂട്ടുകാർ മൃതശരീ-
　　രം വാങ്ങി വാങ്ങീടിനാർ;
പോരേ, പ്രസ്തുത സംഭവം പ്രതിദിന-
　　പ്രസ്താവനാപ്രോല്ലസ-
"ത്താരേശാ" ഭിധപത്രപംക്തിയിലടി
　　ച്ചിച്ചൻ വെടിപ്പായവർ. ൧൨൪

പിറേറന്നാളൊരെഴുത്തു തന്റെ പതിവാം
　　'താരേശ്' പത്രത്തിനോ-
ടൊപ്പം കിട്ടി ഭവാനിതന്റെ ജനനി-
　　യ്ക്കാവ ത്തയും, പുത്രിയാൾ
ആരോഗ്യത്തൊടഖണ്ഡപൂർണ്ണതമമായ്
　　പൂർവ്വസ്ഥിതിയ്ക്കായിതെ-
ന്നാ വൃത്താന്തവുമെത്തറിഞ്ഞു, പതിയോ
　　ടിക്കാര്യമോതീടിനാൾ:— ൧൨൫

രണ്ടുപേരുമൊരുമിച്ചു മററു മണിമക്ക-
　　ളൊത്തു തരസാ പുറ-
പ്പെട്ടു, മാനസഗതിയ്ക്കു തുല്യമതിവേഗ-
　　മോടുമൊരു വണ്ടിയിൽ;
കണ്ടു യോഗിനികളേ; തദീയപദപങ്ക-
　　ജങ്ങളിൽ നമസ്കരി-
ച്ചിട്ടനുഗ്രഹമുദഗ്രമോദമൊടു വാങ്ങി
　　വീണ്ടു വണങ്ങിനാർ. ൧൨൬

"വന്നു സമ്പ്രതി ഫലം തപസ്വിനികളായ
നിങ്ങളുടെ നിസ്തുല-
ത്യാഗപൂർവ്വകപരിശ്രമത്തിന; തിനൊത്ത-
വണ്ണമൊരു രീതിയിൽ
ഇന്നു സമ്പ്രതി ഫലം തരുന്നതിനശക്ത-
രാണറികഞങ്ങ"ളി-
ത്യാദിസംഭൃതകൃതജ്ഞതാവിനയഭക്തി-
പൂർവ്വമവരോതിനാർ. ൧൧൬

ഭാസുരാശയ ഭവാനിയമ്മ ഭയഭക്തി-
യോടഥ ഗുരുക്കളെ
കൈവണങ്ങിയവരോടുരച്ചു:—ഗുരുമഞ്ജു-
ശീലകൾക്കുമതികം:—
"ഭാഗ്യമാനനമിതത്തമെന്റെ ഗുരുഭൂതർ
നിങ്ങളാം വലുതാം മനഃ-
ക്ലേശതീർണ്ണതയനേകമേകിയ നിതരാം സ-
ഹാച്ചതു കുറച്ചുനാൾ; ൧൧൭

"ഭാവിയാക്കു പറയാം;മെനിക്കു ഭവനത്തി-
ലും പ്രിയതരം തുലോ-
മീയൊരാശ്രമം; മതി,കലാതുരകളായ
സോദരികളെ സദാ
സേവചെയ്തുപരി, രണ്ടു യോഗിനികളാക-
മമ്മകളെയാശ്രയി-
ച്ചാത്മവിദ്യ പരമഭ്യസിപ്പതിന്നു മാത്ര-
മാണു മമ വാഞ്ഛിതം." ൧൧൮

മകളുടെയഭിലാഷംപോലെ, മേലാതുരസ്ത്രീ-
യുവജനപരിരക്ഷയ്ക്കുള്ളതാമാശ്രമത്തിൽ
മരുവിടുവതിനായിസ്സമ്മതം നൽകി; യോഗീ-
ശ്വരികളൊടുരചെയ്താരത്ര മാതാപിതാക്കൾ:- ൨൩൦

“അതികഠിനഗദത്തിൽപ്പെട്ടോരിപ്പുത്രിയെ, ദുർ-
മ്മൃതിമുഖമണയാതെ കാത്ത നീനിങ്ങളല്ലോ;
പ്രതിഫലമതിന്നിന്നിപ്പെൺകിടാവേകുവാനാള-
ള്ളതിവിപുലകുടുംബസ്ത്രീധനാംശം തരുന്നു” ൨൩൧

അന്നുതൊട്ടിഹ ഭവാനി കാവിയണിമുണ്ട
ണിഞ്ഞമലമാം തപോ-
വൃത്തി, നിഷ്കപടമാം മനസ്സോടംഗീക-
രിച്ചു, ദിവസംപ്രതി
രോഗബാധിതകളായ്വന്ന യുവതീജ
നങ്ങളുടെ സേവചെ-
യ്താശ്രമത്തിലവശിഷ്ടജീവിതമഖണ്ഡ
ഭക്തിയൊടു പോക്കിനാൾ. ൨൩൨

സംപൂർണ്ണം.



